

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം




## ഫീലിപ്പോസ് റമ്പാൻ

### (ജ്യോതിസ് ആശ്രമം രാജസ്ഥാൻ)


പഴയ നിയമത്തിലെ ആദ്യത്തെ അഞ്ചു പുസ്തകങ്ങൾ ആയ ഉൽപ്പത്തി, പുറപ്പാട്, ലേവ്യ, സംഖ്യാ, ആവർത്തനം എന്നിവയെ പഞ്ചഗ്രന്ഥങ്ങൾ എന്നറിയപ്പെടുന്നു. ഈ പുസ്തകങ്ങൾ എഴുതിയത് മോശയാണെന്ന് നാം വിശ്വസിക്കുന്നു. ഇതിൽ വിവരിച്ചിരിക്കുന്ന കാര്യങ്ങൾ മോശ ജനിക്കുന്നതിന് വളരെ വർഷക്കാലം മുമ്പേ നടന്നിട്ടുള്ളവയാണ്, എങ്കിലും ഈ പുസ്തകത്തിലെ വിവരങ്ങൾ ദൈവത്തിൽ നിന്നും മോശക്കുണ്ടായ വെളിപാടിൽ നിന്നോ, പിതാക്കന്മാരുടെ ലിഖിതങ്ങളിൽ നിന്നോ ലഭിച്ചിട്ടുള്ളതാകാം. മോശ മിസ്രയീമിൽ ഫറവോന്റെ കൊട്ടാരത്തിൽ ഫറവോന്റെ മകളുടെ മകനായി വളർന്ന് ഉന്നതമായ അറിവു സമ്പാദിച്ച ഒരു ഇസ്രായേല്യൻ ആയിരുന്നു (എബ്രായർ 11:25). ഈ പുസ്തകങ്ങളിൽ പ്രപഞ്ചത്തിന്റെ ഉൽപ്പത്തിയെപ്പറ്റിയും, മനുഷ്യജാതി എങ്ങനെ സൃഷ്ടിക്കപ്പെട്ടു എന്നും, അവൻ ലോകത്തിന്റെ നാനാദിശകളിലേക്കും എങ്ങനെ ചിതറിക്കപ്പെട്ടു എന്നും നാം വായിക്കുന്നു. കൂടാതെ യിസ്രായേലിന്റെ ചരിത്രവും, വിശ്വാസികളുടെ പിതാവായ അബ്രഹാം മുതൽ ഉള്ള ഗോത്രപിതാക്കന്മാരെക്കുറിച്ചും, യിസ്രായേൽ ജനതയെ ദൈവം എങ്ങനെ വഴിനടത്തി എന്നും പ്രതിപാദിക്കുന്നു. ഈ പുസ്തകങ്ങളുടെ ലേഖകന്റെ പ്രധാന ഉദ്ദേശം ഈ പ്രപഞ്ചവും, സർവ്വ ചരാചരങ്ങളും, മനുഷ്യനും എല്ലാം സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് യഹോവയായ ദൈവത്തിന്റെ കരത്താൽ ആണെന്നും, ആ ദൈവത്തിനു വിധേയപ്പെട്ടു അവനോടു നന്ദിയുള്ളവനായി ജീവിക്കണമെന്നും നമ്മെ ഓർമ്മപ്പെടുത്തുന്നു.

**ഉൽപ്പത്തി**

ഉൽപ്പത്തി പുസ്തകത്തിൽ ആദ്യമനുഷ്യനായ ആദാമും ഹവ്വായും മുതൽ മോശയുടെ മുമ്പുവരെയുള്ള മനുഷ്യരാശിയുടെ ചരിത്രം പ്രതിപാദിക്കുന്നു. ഉൽപ്പത്തി പുസ്തകത്തിൽ ആകെ 50 അദ്ധ്യായങ്ങൾ ഉൾപ്പെടുന്നു. ഈ 50 അദ്ധ്യായത്തെ നമുക്ക് രണ്ടു ഭാഗമായി തിരിക്കാം.

ആദ്യ ഭാഗം: ഉൽപ്പത്തി 1-ാം അദ്ധ്യായം മുതൽ 11-ാം അദ്ധ്യായം 26-ാം വാക്യം വരെയും

രണ്ടാം ഭാഗം: ഉൽപ്പത്തി 11-ാം അദ്ധ്യായം 27-ാം വാക്യം മുതൽ 11-ന്റെ 26 വരെയുള്ള ഭാഗം ചരിത്രത്തിനതീതമായുള്ള കാലഘട്ടമായി വേദപുസ്തക പണ്ഡിതർ പഠിപ്പിക്കുന്നു. ഈ ഭാഗത്ത് പ്രധാനമായും നാലു സംഭവങ്ങൾ നമുക്ക് കാണാൻ കഴിയും.

1) ഉൽപ്പത്തി, 2) മനുഷ്യന്റെ വീഴ്ച, 3) വെള്ളപ്പൊക്കം, 4) ബാബേൽ ഗോപുര നിർമ്മാണം.

1) ഉൽപ്പത്തി:- ഉൽപ്പത്തി പുസ്തകത്തിൽ ഈ പ്രപഞ്ചത്തിന്റെ ആരംഭത്തെക്കുറിച്ചു പറയുന്നു. അത് സർവ്വശക്തനായ ദൈവത്താൽ സൃഷ്ടിക്കപ്പെടുന്നു. ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു (ഉൽപ്പത്തി 1:1). ദൈവത്തിന്റെ വചനം എല്ലാ സൃഷ്ടിയുടെയും ഉൽഭവത്തിനു കാരണമാവുന്നു. സൃഷ്ടികർമ്മത്തിൽ ത്രിത്വത്തിന്റെ - പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ്, ഒന്നുപോലെ പങ്കാളികളായതായി കാണാം. പിതാവാം ദൈവം രൂപകല്പന ചെയ്യുന്നു, പുത്രൻ തമ്പുരാൻ പണിയുന്നു, പരിശുദ്ധാത്മാവ് എല്ലാ സൃഷ്ടിയിലും പ്രസരിക്കുന്നു. ദൈവത്തിന്റെ ാത്മാവ് വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു (ഉൽപ്പത്തി 1:2). ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവം വെളിച്ചത്തെയും ഇരുളിനെയും നിർമ്മിക്കുകയും, വെളിച്ചത്തിനു പകൽ എന്നും ഇരുളിന് രാത്രി എന്നും വിളിച്ചു. അങ്ങനെ യഹോവയായ ദൈവം തന്റെ സൃഷ്ടികർമ്മത്തിന്റെ ഒന്നാം ദിവസം പൂർത്തീകരിക്കുന്നു. രണ്ടാം ദിവസം ആകാശവും മൂന്നാം ദിവസം ആകാശത്തിനു കീഴിലുള്ള വെള്ളത്തെ ഒരു സ്ഥലത്ത് ഒരുമിച്ചു കൂട്ടി. അങ്ങനെ വെള്ളങ്ങളുടെ കൂട്ടത്തിനു സമുദ്രം എന്നും ഉണങ്ങിയ സ്ഥലത്തിനു ഭൂമി എന്നും പേരിട്ടു. കൂടാതെ ഭൂമിയിൽ നിന്നു പുല്ലും പലതരത്തിലുള്ള ഫലങ്ങൾ കായിക്കുന്ന വൃക്ഷങ്ങളും മുളച്ചുവന്നു. ഇങ്ങനെ ദൈവം ആറാം ദിവസം വരെ നക്ഷത്രങ്ങളെയും, മറ്റു വെളിച്ചങ്ങളെയും പറവജാതികളെയും വെള്ളത്തിൽ ജീവിക്കുന്ന വിവിധതരം ജന്തുക്കളെയും, കാട്ടുമൃഗങ്ങളെയും, കന്നുകാലികളെയും, മറ്റു പലതരത്തിലുള്ള ജീവജന്തുക്കളെയും സൃഷ്ടിച്ചു. അവ ഒക്കെയും നല്ലതെന്നു ദൈവം കണ്ടു. അവയെ അനുഗ്രഹിക്കുകയും ചെയ്തു.



പ്രപഞ്ചത്തിലെ സകല ജീവജാലങ്ങളെയും, ജന്തുക്കളെയും, സസ്യങ്ങളെയും എല്ലാം സൃഷ്ടിച്ചതിനു ശേഷം മനുഷ്യനെ സൃഷ്ടിക്കുന്നു. നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക (ഉൽപ്പത്തി 1:26). ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. മാത്രമല്ല താൻ സൃഷ്ടിച്ച സകലത്തിന്മേലും വാഴുവാനുള്ള അധികാരം ദൈവം മനുഷ്യനു നൽകി. അങ്ങനെ ആകാശവും ഭൂമിയും അവയിലുള്ള സകല ചരാചരങ്ങളെയും സൃഷ്ടിച്ചതിനു ശേഷം ഏഴാം ദിവസം ദൈവം വിശ്രമിച്ചു. ഏഴാം ദിവസത്തെ അനുഗ്രഹിച്ചു, ശുദ്ധീകരിക്കുകയും ചെയ്തു. ഉൽപ്പത്തി പുസ്തകത്തിൽ സൃഷ്ടികർമ്മത്തിന്റെ 2 വിവരണങ്ങൾ നമുക്ക് ദർശിക്കാം.

1) ഉൽപ്പത്തി 1:1 മുതൽ 2:3 വരെയുള്ള ഭാഗങ്ങൾ യഹോവയായ ദൈവം വചനത്താൽ, ഉണ്ടാകട്ടെ എന്നു പറഞ്ഞപ്പോൾ സകല ചരാചരങ്ങളും നിർമ്മിക്കപ്പെടുന്നു. സൃഷ്ടികർമ്മത്തിന്റെ രണ്ടാമത്തെ വിവരണം ഉൽപ്പത്തി 2:4 മുതൽ 2:22-ാം വാക്യം വരെയുള്ള ഭാഗത്തു കാണാൻ കഴിയുന്നു. ഇവിടെ ദൈവം നിലത്തെ പൊടികൊണ്ട് മനുഷ്യനെ സൃഷ്ടിക്കുകയും അവന്റെ വാരിഎല്ലിൽ ഒന്ന് എടുത്ത് അവനു തുണയായി സ്ത്രീയെ സൃഷ്ടിക്കുകയും ചെയ്തു. യഹോവയായ ദൈവം മനുഷ്യനെ സൃഷ്ടിച്ചതിനു ശേഷം കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി, മനുഷ്യനെ അവിടെ പാർപ്പിച്ചു. തോട്ടത്തിൽ നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും, ജീവവൃക്ഷവും ദൈവം മുളപ്പിച്ചു. തോട്ടം നനപ്പാൻ ഏദനിൽ നിന്ന് ഒരു നദി പുറപ്പെട്ടു, പീശോൻ, ഗീഹോൻ, ഹിദ്ദേക്കൽ, ഫ്രാത്ത് എന്നീ നാലു ശാഖകളായി അവ ഒഴുകി. ദൈവം മനുഷ്യനെ ഏദനിൽ പാർപ്പിച്ചിട്ട് ചില കല്പനകൾ അവനു നൽകി. തോട്ടത്തിൽ ഉള്ള എല്ലാ വൃക്ഷങ്ങളെയും കാത്തുസൂക്ഷിക്കുവാനും, തോട്ടത്തിൽ വേല ചെയ്യുവാനും അവനു അധികാരം കൊടുത്തു. കൂടാതെ തോട്ടത്തിലെ വൃക്ഷങ്ങളുടെ ഫലം ഭക്ഷിക്കാം, എന്നാൽ തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷഫലം തിന്നരുത് എന്നും തിന്നുന്ന നാളിൽ അവൻ മരിക്കും എന്ന് യഹോവയായ ദൈവം അവനോടു കല്പിച്ചു. ദൈവകല്പന അനുസരിച്ചു അവർ വളരെ സന്തോഷത്തോടെ ഏദനിൽ കഴിഞ്ഞു.

(തുടരും)

വചനതീർത്ഥം

# പരിവർത്തന നാളുകൾ - 02

## കുഷ്ഠരോഗിയുടെ ഞായർ

### (വി. ലൂക്കോസ് 4:40-41, 5: 12-16)


### ഫാ. കെ. കെ. വർഗീസ്




പരിശുദ്ധ സഭ വലിയ നോമ്പിലേക്ക് പ്രവേശിച്ചിരിക്കുന്നു. ഇത് നോമ്പിലെ രണ്ടാം ഞായറാഴ്ചയാണ്. നോമ്പുകൾ എല്ലാം തന്നെ, പ്രത്യേകിച്ച് പരിശുദ്ധ സഭയുടെ വലിയ നോമ്പ് ദൈവവും മനുഷ്യനും തമ്മിലും (റോമർ.5:1-11,

2 കൊരിന്ത്യർ 5:18, കൊലോസ്യർ 1:20) മനുഷ്യർ തമ്മിലുമുള്ള അനുരഞ്ജനത്തിന്റെ നാളുകളാണ് (1 ശമുവേൽ. 29:4, വി. മത്തായി 5:24, 1 കൊരിന്ത്യർ. 7:11).

വ്യക്തിപരമായ ബന്ധത്തിലെ അനുരഞ്ജനത്തിനെയാണ് വേദപുസ്തകം നിരപ്പ് എന്ന് വിവക്ഷിക്കുന്നത്. ഒരു അവസ്ഥയിൽ നിന്ന് മറ്റൊരു അവസ്ഥയിലേക്ക് പൂർണ്ണമായും മാറുക എന്നതാണ് ഇവിടെ നിരപ്പിനു അർത്ഥം. നോമ്പിന്റെ വൈയക്തിക തലം സ്വയം വെറുമയാ ക്കലിന്റേതാണ്. എന്നാൽ അതിൻറെ സാമൂഹിക തലം നിസ്സഹായരോടെ ചേർന്നു നിൽക്കുക എന്നതാണ്. നോമ്പിന്റെ നമസ്കാരങ്ങളിൽ ആവർത്തിച്ചുവരുന്ന ഒരു പ്രമേയം അതാണ്. നോമ്പിലെ വേദവായനകളുടെ ഊന്നലും അതുതന്നെയാണ്. സഹായം ആവശ്യമുള്ള ഇടത്ത് താൻ ഉണ്ടായിരിക്കും എന്ന് ക്രിസ്തു ബോധ്യം നൽകുന്നു. ഇപ്പോൾ ആയിരിക്കുന്ന അവസ്ഥയിൽ നിന്ന് മെച്ചപ്പെട്ട അനുഭവത്തിലേക്ക് ഉള്ള അവസ്ഥന്തരത്തിന്റെ നേർകാഴ്ചകളുടെ വായന കളാണ് നോമ്പിലെ ഏവൻഗേലിയോൻ ഭാഗങ്ങൾ. കുഷ്ഠരോഗിയെ സൗഖ്യമാക്കുന്നു പ്രസ്തുത വേദവായനയിൽ, ശരീരം മുഴുവൻ കുഷ്ഠം ബാധിച്ച മനുഷ്യനെയാണ് കാണുന്നത്. അവൻ ക്രിസ്തുവിനാൽ സൗഖ്യമാക്കപെട്ട് മുഖ്യധാരയിലേക്ക് പ്രവേശിക്കുന്നു. നോമ്പുകാലം അവനവന്റെ രക്ഷയുടെ മാത്രം കാലമല്ല അപരോനോടുള്ള കരുതലിന്റെ നാളുകൾ കൂടിയാണ്.

**കുഷ്ഠരോഗി/അശുദ്ധൻ**

വേദപുസ്തക കാലഘട്ടത്തിൽ കുഷ്ഠം ഭയങ്കരമായ ഒരു രോഗമായിരുന്നു. (ലേവ്യപുസ്തകം 13:45- 46). കുഷ്ഠരോഗികളോടുള്ള വെറുപ്പ് കേവലമൊരു രോഗത്തെക്കുറിച്ചുള്ള ഭയം മാത്രമായിരുന്നില്ല.കുഷ്ഠം മൂലം ഒരു വ്യക്തി ആചാരപരമായും അശുദ്ധനായി തീരുമായിരുന്നു. കുഷ്ഠരോഗിയെ തൊടുന്നത് ഒരു മരിച്ച ആളിനെ സ്പർശിക്കുന്നതിന് തുല്യമായിരുന്നു. ഒരർത്ഥത്തിൽ കുഷ്ഠരോഗം ദൈവത്തിന്റെ അനിഷ്ടത്തിന്റെ അടയാളമാണ് (സംഖ്യ 12, 2 രാജാക്കന്മാർ 5, 2 ദിനവൃത്താന്തം 26) പഴയനിയമകാലത്ത് രണ്ടു കുഷ്ട്ട രോഗികളുടെ സൗഖ്യത്തിനേ പറ്റി മാത്രമേ പറയുന്നുള്ളൂ.മിരിയം സംഖ്യ 12:9-15, നയമാൻ (2 രാജാക്കന്മാർ 5).

ഇവ്വിധമായ പശ്ചാത്തലത്തിൽ, മശിഹാ യുഗത്തിന്റെ അടയാളമെന്നോണം സകലർക്കും ഉള്ള, സ്ഥലത്തിൽ നിന്നും ഉള്ള വിടുതലിനെ പറ്റി തിരുവചനം പറയുന്നു (വി ലൂക്കോസ് 7:22).

**അവനോടു അപേക്ഷിച്ചു (5:12)**

കഫർന്നഹൂമിൽ നിന്ന് പുറപ്പെട്ടു, ഗലീലയിലൂടെ പ്രസംഗിച്ചു കൊണ്ടു പോകുന്ന ക്രിസ്തുവിനെ കണ്ട ഒരു കുഷ്ഠരോഗി-വി.മത്തായി 8:1-4 വി. മർക്കോസ് 1: 40-45 ഭാഗങ്ങളിൽ കുഷ്ഠരോഗി എന്നുമാത്രം പറയുമ്പോൾ വി. ലൂക്കോസ്' കുഷ്ഠം നിറഞ്ഞ ഒരു മനുഷ്യൻ ' എന്ന് പരിചയപ്പെടുത്തുന്നു.-കർശനമായആ സാമൂഹിക സാഹചര്യങ്ങളിലും അവന്റെ അടുത്തേക്ക് ചെല്ലുന്നു. കുഷ്ഠരോഗി മറ്റുള്ളവരിൽ നിന്ന് ആറടി അകലം എപ്പോഴും പാലിക്കേണ്ടതായിട്ട് ണ്ടായിരുന്നു. കുഷ്ഠരോഗിയെ കാണുമ്പോൾ, അയാളെ കല്ലെറിഞ്ഞ് അതിന്റെ ഇരട്ടി ദൂരത്തേക്കു അകറ്റാൻ പലപ്പോഴും മറ്റുള്ളവർ ശ്രമിക്കുകയും ചെയ്തിരുന്നു.

എന്നാൽ ക്രിസ്തു തന്നെ സൗഖ്യമാക്കും എന്ന വിശ്വാസം അവനെ ഈ നിയമ സാഹചര്യങ്ങളിൽനിന്നു എല്ലാം ധൈര്യത്തോടെ മുന്നോട്ട് ചെല്ലാൻ പ്രേരിപ്പിച്ചു. എന്ത് ശിക്ഷയും ഏറ്റുവാങ്ങാൻ അവൻ തയ്യാറായി. കാരണം, ക്രിസ്തുവിനു തന്നെ സൗഖ്യം ആക്കാൻ കഴിയും എന്ന ഉറച്ച പ്രത്യാശ അവനുണ്ടായിരുന്നു.

**സുഖപ്പെടുത്താനുള്ള സന്നദ്ധത (5:1213)**

അ). ' നിനക്കു മനസ്സുണ്ടെങ്കിൽ കഴിയും' എന്ന കുഷ്ഠരോഗിയുടെ പ്രസ്താവന അവന്റെ വിശ്വാസത്തിന്റെ ബഹിർസ്ഫുരണമാണ്. ഇത് ഒരു സൂചനയാണ്; യേശുവിന് ഒരു രോഗിയെ സൗഖ്യം ആക്കാൻ കഴിയും എന്ന് എല്ലാവർക്കും അറിയാം. എന്നാൽ കഠിനമായ സാഹചര്യങ്ങളിൽ അവൻറെ ഇടപെടലിനെ പ്രതീക്ഷിക്കാൻ,അത് ആവശ്യപ്പെടാൻ എത്രപേർക്ക് കഴിയും..?. ക്രിസ്തു പല രോഗികളെയും സുഖപ്പെടുത്തിയിട്ടുണ്ട് എന്നാൽ, യഹൂദ ചിന്തയിൽ, ദൈവത്തിൻറെ അനിഷ്ട മൂലമുണ്ടാകുന്ന കുഷ്ഠരോഗത്തിനോട് ക്രിസ്തുവിന് എന്ത് ചെയ്യാനാവും.. ഇവിടെയാണ്, 'നിനക്കു മനസ്സുണ്ടെങ്കിൽ' എന്ന പ്രയോഗം ധ്യാനവിധേയമാ വേണ്ടത്.

എൻറെ ആവശ്യപ്രകാരം/ ആഗ്രഹപ്രകാരം/ എനിക്ക് അർഹതയുള്ളതു കൊണ്ട്/ ഞാൻ അവനെ നിർബന്ധ ക്കുന്നതിനാൽ ഒന്നും അല്ല അവൻറെ ഇടപെടൽ എൻറെ ജീവിതത്തിൽ ഉണ്ടാവുന്നത്. അഥവാ ഉണ്ടാകേണ്ടത്. 'നിനക്ക് മനസ്സ് ഉള്ളതുകൊണ്ട് '. അതോടൊപ്പം ഈ ' മനസ്സിലേക്കു ' കർത്താവ് എത്തുന്ന പശ്ചാത്തലം കൂടി നോക്കുക. ' അവൻ കൈനീട്ടി തൊട്ടു.'

ആറടി അകലം കുഷ്ഠരോഗിക്ക് കൽപ്പിച്ച കല്ലേപ്പിളർക്കുന്ന നിയമ പശ്ചാത്തലത്തിലാണ് ഒരു കൈയകലത്തിൽ അവൻ എത്തിച്ചേരുന്നത്. ' എനിക്കു വേണ്ടി സകലതും നിർവഹിക്കുന്ന ദൈവത്തിങ്കലേക്ക് തന്നെ'..

**അശുദ്ധമാക്കുവാൻ കഴിയും**

അവന്റെ അപേക്ഷയുടെ തൊട്ടടുത്ത നിമിഷം തന്നെ തന്റെ മഹാ രോഗത്തിൽ നിന്ന് അവൻ സുഖപ്പെടുന്നു/ ക്രിസ്തു അവനെ ശുദ്ധമാക്കുന്നു. രണ്ടു തരം ശുദ്ധീകരിക്കൽ ഇവിടെ കാണാനാവുന്നുണ്ട്.

1: ശാരീരിക അശുദ്ധിയിൽ നിന്ന് (കുഷ്ഠ രോഗം മൂലമുള്ള) അവൻ ശുദ്ധീകരിക്കപ്പെടുന്നു.

2: മതപരമായി കുഷ്ഠ രോഗിക്ക് കൽപ്പിക്കപ്പെടുന്ന അശുദ്ധിയിൽ നിന്ന് അവൻ ശുദ്ധീകരിക്കപ്പെടുന്നു. അഥവാ ആത്മീയമായി ശുദ്ധീകരിക്കപ്പെടുന്നു. കുഷ്ഠരോഗിയുടെ മനസ്സിനെ മാനിച്ച കർത്താവ് അവനെ എല്ലാവിധത്തിലും പൂർണ്ണതയിലേക്ക് ആനയിക്കുന്നു.

ഇവിടെ ശുദ്ധീകരിക്കുക എന്നതിന് ഉപയോഗിക്കുന്ന പദം കഥാറീസോ (katharizo) എന്നതാണ്. make clear, cleansing, purify എന്നിങ്ങനെയാണ് അർത്ഥം. ഇതേ പദം തന്നെയാണ് വി.മത്തായി 23: 25ൽ ആന്തരികമായ വിശുദ്ധയില്ലായ്മയെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നത്. കുഷ്ഠരോഗിയെ ശുദ്ധമാക്കുക വഴി അവന്റെ ശാരീരികമായ ശുദ്ധീകരണം മാത്രമല്ല അവനു സൻമാർഗ്ഗ നിഷ്ഠമായ ഒരു ജീവിതക്രമം കൂടി ക്രിസ്തു ഇവിടെ പ്രധാനം ചെയ്യുന്നു.

**അവനോടു കല്പിച്ചു (5:14)**

'ഇത് ആരോടും പറയരുത്. എന്നാൽ പുരോഹിതനെ കാണിക്കുക.'

തികച്ചും വിചിത്രമെന്നു തോന്നാവുന്ന കൽപ്പന. എന്നാൽ, ഇവിടെ കർ

ത്താവിന്റെ ഊന്നൽ ശ്രദ്ധേയമാണ്. താൻ പലപ്പോഴും ന്യായപ്രമാണ കല്പനകൾക്കെതിരായി പ്രവർത്തിക്കുന്നവൻ ആണെന്ന ആരോപണം അവരുടെ ഇടയിൽ ഉണ്ടാകുന്നുണ്ട്. പക്ഷേ താൻ നീക്കുവാൻ അല്ല നിവർത്തിക്കാൻ അത്രെ വന്നത് എന്ന് കർത്താവ് അതിനെ ഖണ്ഡിക്കുന്നു മുണ്ട്. ഇവിടെ, പുരോഹിതനെ കാണിച്ച് അവർക്ക് സാക്ഷ്യത്തിനായി മോശയുടെ കല്പനപോലെ വഴിപാട് അണക്കക (ലേവ്യ 14) എന്ന് കർത്താവ് പറയുമ്പോൾ ആരുടെ സാക്ഷ്യത്തിനായി എന്നൊരു ചോദ്യം ആവശ്യമാണ്. പുരോഹിതന്റേയോ, ആ സമൂഹത്തിൻറെയൊ??. കുഷ്ഠരോഗിയായ ഒരുവൻ ശുദ്ധീകരിക്കപ്പെട്ടതിന്റെയും യെരുശലേം ദേവാലയത്തിലെ വിശുദ്ധ യാഗപീഠത്തിൽ തനിക്ക് വേണ്ടി യാഗമർപ്പിക്കപ്പെട്ടതിന്റെയും സാക്ഷ്യപത്രം ആവശ്യപ്പെടുമ്പോൾ ഉണ്ടാകാവുന്ന കോളിളക്കം എത്രയായിരിക്കും. കർത്താവ് ആ സാക്ഷ്യപത്രം വഴി പ്രഖ്യാപിക്കുന്നത്, 1. നൂറ്റാണ്ടുകൾക്കപ്പുറം ആരും സൗഖ്യപെട്ടിട്ടില്ലാത്ത രോഗം സുഖപ്പെടുത്തുക വഴി തൻറെ ദൈവിക അധികാരത്തിന് പുരോഹിതന്റെ സാക്ഷ്യം.

2. മശിഹാ കാലം(ങലശൈമിശര അഴല) (വി.ലൂക്കോസ് 7 22) സമീപിച്ചു എന്നതിൻറെ പുരോഹിത സാക്ഷ്യം.

**നിശബ്ദനായി ഇരിക്കുക(5:14)**

ആരോടും പറയരുത് എന്ന് ക്രിസ്തുവചനം പല വേദ ഭാഗങ്ങളിലും കാണാനാവും. പ്രത്യേകിച്ച് വി. മർക്കോസ് സുവിശേഷത്തിൽ.(1:25, 34, 43, 3:11, 4:1011, 5:43, 7:1721, 8:30, 9:9, 28,30) പിശാചുക്കളോടും ശിഷ്യന്മാരോടും സൗഖ്യ പെട്ടവരോടും ഒക്കെ താൻ ഇങ്ങനെ പറയുന്നു. ഒരുപക്ഷേ വരാനിരിക്കുന്ന മശിഹാ ആണ് താൻ എന്ന് പരക്കെ അറിയപ്പെടുമ്പോൾ യഹൂദ മതത്തിന് മതപരമായ ഭീഷണിയും, ഭരണാധികാരികൾക്ക് രാഷ്ട്രീയ ഭീഷണിയുമായി മാറാനുള്ള സാധ്യത മുൻകൂട്ടിക്കണ്ട് അത് ഒഴിവാക്കാനാവും.

മറ്റൊന്ന്, ജനക്കൂട്ടത്തിന്റെ കടന്നു കയറ്റം മൂലം തനിക്ക് പട്ടണത്തിൽ പ്രവേശിക്കാൻ കഴിയാത വന്നേക്കുമെന്ന ചിന്തയും (വി.മർക്കോസ് 1:45).

മത നേതാക്കളും അനുയായികളും ദൈവത്തെന്റേയും ദൈവീക കർമ്മങ്ങളുടെയും പേരിൽ പ്രശസ്തരാവുമ്പോൾ, ദൈവവുമായുള്ള സ്വകാര്യ ബന്ധം നഷ്ടപ്പെടുന്നതിന് അത് കാരണമാവുമെന്ന സൂചന വി.ലൂക്കോസ് 4:16 കാണുന്നുണ്ട്.

**ആൾക്കൂട്ടവും ഏകാന്തതയും (5:15 16)**

വേദഭാഗത്തിന്റെ അവസാനഭാഗങ്ങൾ,തന്റെ വർധിച്ചുവരുന്ന ജനപ്രീതിയും തനിച്ചിരിക്കാൻ ഉള്ള അവന്റെ ആഗ്രഹവും തമ്മിൽ വ്യക്തമായി വ്യത്യാസപ്പെടുത്തുന്നു.

ഈ വേദഭാഗത്ത്, നിർജ്ജന പ്രദേശത്തേക്ക് വാങ്ങിപ്പോയി എന്നതിലെ വാങ്ങിപ്പോയി എന്നതിന് ഉപയോഗിക്കുന്ന ഗ്രീക്ക് പദമായ ഒ്യൂീരവീൃീ എന്ന വാക്കിന് ശേവേറൃമം, ൃലഹ്യേലമ എന്നീ

അർത്ഥങ്ങൾ കൂടിയുണ്ട്. അപ്പോൾ പ്രസ്തുത പദം അർത്ഥമാക്കുന്നത് പിൻവാങ്ങി/പൂർത്തിയായി എന്ന അർത്ഥത്തിൽ അല്ല, മറിച്ച്, തുടർന്നുള്ള പ്രവർത്തനത്തിന് വേണ്ട ഊർജ്ജം സംഭരിക്കുക എന്ന നിലയിലാണ്. ഇതായിരുന്നു കർത്താവിന്റെ പ്രവർത്തനത്തിന്റെയും ജീവിതത്തിന്റെയും ശൈലി.

ജനത്തെ ശുശ്രൂഷിക്കുക, പ്രാർത്ഥനയ്ക്ക് പിൻവാങ്ങുക, പിതാവിനോട് സംസാരിക്കുക. ക്രിസ്തുവിന്റെ ഈ ശൈലി ആവണം നമ്മുടെതും. പ്രാർത്ഥിക്കുക, പ്രവർത്തിക്കുക, പ്രാർത്ഥിക്കുക, ശുശ്രൂഷിക്കുക....

സഭാ ശുശ്രൂഷകളിൽ ഏർപ്പെട്ടിരിക്കുന്നവർ ദൈവവുമായുള്ള വ്യക്തിപരമായ ഒരു ബന്ധത്തിലേക്ക് പ്രവേശിക്കുന്നതിന് വിമുഖത കാണിച്ചാൽ, ശുശ്രൂഷയിൽ ഉടനീളം ദൈവസാന്നിധ്യബോധമില്ലായ്മയും ദൈവ കൃപയുടെ പോരായ്മയും അനുഭവിക്കേണ്ടതായി വന്നേക്കാം.

## ഫാ. ടി.ജെ. ജോഷ്വയ്ക്ക് സ്റ്റാൻലി ജോൺസ് പുരസ്കാരം



തിരുവല്ല • ക്രൈസ്തവ സാംസ്കാരിക വേദി ഏർപ്പെടുത്തിയ ഡോ. സ്റ്റാൻലി ജോൺസ് പുരസ്കാരം (25000 രൂപ). ഫാ.ഡോ. ടി.ജെ.ജോഷ്വയ്ക്ക്. സമൂഹത്തിന് നൽകിയ സമഗ്ര സംഭാവനകൾ പരിഗണിച്ചാണ് മാരാമൺ കൺവൻഷനിൽ അരനൂറ്റാണ്ടോളം പ്രധാന പ്രസംഗകനായിരുന്ന ഡോ. സ്റ്റാൻലി ജോൺസിന്റെ പേരിലുള്ള പുരസ്കാരം ഫാ. ജോഷ്വയ്ക്ക് നൽകുന്നത്. ഫാ. ടി.ജെ.ജോഷ്വയ്ക്ക് മേയ് ആദ്യവാരം തിരുവല്ലയിൽ ചേരുന്ന സമ്മേളനത്തിൽ പുരസ്കാരം സമ്മാനിക്കും.



**പത്തനംതിട്ട കാതോലിക്കേറ്റ് ഹയർ സെക്കണ്ടറി സ്കൂളിൽ ആധുനീക രീതിയിൽ നവീകരിച്ചു നിർമ്മിച്ച കമ്പ്യൂട്ടർ മാത്തമാറ്റിക്സ് ലാബിന്റെ ഉത്ഘാടനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. മുൻ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റിന്റെ ഒന്നാം ചരമ വാർഷിക അനുസ്മരണസമ്മേളനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉത്ഘാടനം ചെയ്തു.**

## എത്യോപ്യൻ സഭ

റഷ്യൻ സഭ കഴിഞ്ഞാൽ ഏറ്റവും വലിയ ഓർത്തഡോക്സ് സഭയും ഓറിയൻറൽ ഓർത്തഡോക്സ് സഭകളിൽ ഏറ്റവും വലുതുമാണ് എത്യോപ്യൻ സഭ. എത്യോപ്യായിലെ ജനങ്ങളിൽ പകുതിയോളം സഭാവിശ്വാസികളാണ്.

അലക്സന്ത്രിയായിലെ കോപ്റ്റിക് പാത്രിയർക്കീസുമാർ (പോപ്പ്) വാഴിച്ചയയ്ക്കുന്ന മെത്രാന്മാരാണ് എത്യോപ്യൻ സഭയ്ക്ക് ആത്മീയ നേതൃത്വം നൽകി വന്നിരുന്നത്. 1951ൽ ഈ സഭ ഉൾഭരണ സ്വാതന്ത്ര്യവും 1959-ൽ പൂർണ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും കൈവരിച്ചു.

എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ ഭരണകാലം (1930- 1974) സഭയുടെ സുവർണ കാലഘട്ടമായിരുന്നു. 1956ൽ അദ്ദേഹം ഭാരതം സന്ദർശിച്ചപ്പോൾ മലങ്കരസഭയിലും സന്ദർശനം നടത്തി. ആഡിസ് അബാബായിൽ 1965 ജനുവരിയിൽ ഓറിയൻറൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനം അദ്ദേഹം വിളിച്ചുകൂട്ടി. ഇത് ക്രൈസ്തവലോക ചരിത്രത്തിലെ ഒരു സുപ്രധാന സംഭവമാണ്.

'എത്യോപ്യയുടെ പാത്രിയർക്കീസും വി. തെക്ലേഹൈമനോത്തിൻറെ സിംഹാസനത്തിലെ എച്ചഗ്വേയും' എന്നാണ് പാത്രിയർക്കീസിൻറെ സ്ഥാനനാമം. മലങ്കരസഭയുമായി ഏറ്റവും അടുത്ത ബന്ധം പുലർത്തുന്ന സഭയാണിത്. സഭാതലവന്മാർ പല തവണ പരസ്പര സന്ദർശനം നടത്തിയിട്ടുണ്ട്.

# His Willingness

**(St Luke 5:12-16)**



## Fr. Nithin V. Rajan

This year we can relate leprosy more like Covid-19. When people were infected with Covid, they had to isolate and no one could go near them. Same was the case with leprosy during the time of Jesus. They had lot of social stigma towards leprosy, but today the case is quite different. Isolation is one of the intruding pain a leprosy patient used to face. They were supposed to be outside the city and they were called unclean. They were not allowed to see people or enter the city as leprosy was considered as a contagious disease. Their physical pains of the wounds and the mental trauma made life pathetic for the lepers. Their life was miserable and agony filled their days. Anyone would go to any extent to get rid of this great pain. Today's Gospel we see a man who enters the city to see Jesus so that he could be healed.

**Make impossible possible to meet Him:**

There was no chance for the leper to see Jesus. As they were in the outskirts of the city and was prohibited from entering the city. But when we read the scriptures in ***St. Luke 5:12*** *"While Jesus was in one of the towns, a man came along who was covered with leprosy",* we, by this understand that Jesus was in the city and the leper somehow made his way to meet Jesus. Where there is a will, there is a way. The leper is determined to see Jesus, he is ready to cross all hurdles to meet Him. How deep is his faith that he crosses all risks to have an encounter with him? He understands that there is no other place he can go other than to Jesus for him to become clean.

How deep is our faith when we compare to the leper? A drizzling rain, a guest at home, absence of a driver, etc., how silly reasons keep us at home instead of going to Church. Here we see the leper is in the city to meet Jesus, he could be stoned to death as that was the punishment given to them for entering the city. He doesn't care about anything he just want to see Jesus so that he can be clean. We too need the urge to see Him and be with Him. Our attitude of life changes when we are with Him.

**His healing touch**

*Jesus reached out His hand and touched the man. "I am willing," he said. "Be clean!" And immediately the leprosy left him.* ***St. Luke 5:13***. When man sinned and was cast out of the Garden of Eden, God loved the humanity so much that he gave His only Son Jesus Christ so as to restore the humanity. Here also we see Jesus love towards his creation that he touches the unclean man and makes Him clean. This is a miracle as usually when we are clean and touch an unclean surface we too become unclean. Here this is a different scenario when Jesus touches the unclean He doesn't become unclean but the person he touched becomes clean. That is why the leper made all ways to reach the Heavenly Physician he was experienced that there is no other cure than reaching out to Jesus.

Do we also step back saying I am not worthy to go near the Holy throne, if so the leper reminds us that he too was unclean. When he approached the clean his wounds were healed and he was rejuvenated. Our unworthiness should not stop us from approaching the holiness. As if we are in the dark we will continue to remain there if we don't approach the light. And when we approach the light the darkness in us will be lightened and darkness cannot overpower light.

**Become a witness:**

*Then Jesus ordered him, "Don't tell anyone, but go, show yourself to the priest and offer the sacrifices that Moses commanded for your cleansing, as a testimony to them."* ***St. Luke 5:13.*** When we are in the light we have to shine so that others can be led to light. When the leper is healed Jesus says him to do the rituals which he is supposed to follow according to the Law God gave to Moses. Jesus says Him to go to the priest is because we see in ***Leviticus 13:44-46*** *"He is leprous, he is unclean. The priest shall pronounce him unclean; the disease is on his head. The person who has the leprous disease shall wear torn clothes and let the hair of his head be disheveled; and he shall cover his upper lip and cry out, "Unclean, unclean." He shall remain unclean as long as he has the disease; he is unclean. He shall live alone; his dwelling shall be outside the camp."* Here we see it was the priest who had the authority to declare clean and unclean. The Priest who asked the infected person to detach from the society when healed ask the person to reattach with the society. This is a great witness as there is hope that when I am clean I can go back to my home.

Jesus says the man not to say anyone about the healing as 'your actions will speak louder than your words'. But you need to go to the priest and temple as remissions of sins are vested with the Holy Church and it is being administered by the priests. One who feels that they are away from God and God's commandments must repent well and must go to the priest for the Holy Confession.

The Lenten time of year is the ideal time to seek remission of sins and pardon of offences and to become clean. Christ is always ready to help us as He loves us. We need to make way to see Him, as the leper made way to seek Him. His touch will change our life forever. Amen.






**തോട്ടയ്ക്കാട് മാർ അപ്രേം പള്ളി നൽകിയ ആദരവിന് പ. കാതോലിക്കാ ബാവാ നന്ദി അർപ്പിക്കുന്നു. ഡോ. കെ. എസ്. രാധാകൃഷ്ണൻ, ഡോ. എൻ. ജയരാജ് എം.എൽ.എ., ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് എന്നിവർ വേദിയിൽ.**

# മിഷേൽ ഷാജിയുടെ മരണം: ദുരൂഹത നീക്കണമെന്ന് പ. കാതോലിക്കാ ബാവാ

കോട്ടയം: മിഷേൽ ഷാജി ദുരൂഹ സാഹചര്യത്തിൽ മരിച്ച് 5 വർഷം പിന്നിട്ടിട്ടും ക്രൈം ബ്രാഞ്ച് അന്വേഷണ റിപ്പോർട്ട് സമർപ്പിക്കാത്തതിൽ ശക്തമായി പ്രതിഷേധിക്കുന്നതായി മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. സംഭവത്തിലെ ദുരൂഹത നീക്കാൻ ആവശ്യമായ നടപടികൾ അടിയന്തിരമായി സർക്കാർ സ്വീകരിക്കണമെന്നും പരിശുദ്ധ ബാവാ ആവശ്യപ്പെട്ടു.



**പാലക്കാട് വാൽകുളമ്പ് സെന്റ് തോമസ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സെന്ററിലെ സൺഡേസ്കൂൾ വിദ്യാർത്ഥികളും അദ്ധ്യാപകരും വികാരിയുടെ നേതൃത്വത്തിൽ പ. കാതോലിക്കാ ബാവായെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സന്ദർശിച്ചു.**




**വി. ശുബ്ക്കോനോ ശുശ്രൂഷയും വൈദീക ധ്യാനവും നടത്തപ്പെട്ടു. വലിയ നോമ്പിനോടനുബന്ധിച്ചും ചെങ്ങന്നൂർ ഭദ്രാസന കൺവൻഷനു മുന്നോടിയായും വി. ശുബ്ക്കോനോ ശുശ്രൂഷയും വൈദീക ധ്യാനവും നടത്തപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ശുശ്രൂഷകൾക്ക് മുഖ്യ കാർമികത്വം വഹിക്കുകയും അനുഗ്രഹ സന്ദേശം നൽകുകയും ചെയ്തു. സാം വി. ഗബ്രിയേൽ കോർഎപ്പിസ്ക്കോപ്പാ ധ്യാനം നയിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു എബ്രഹാം കാരയ്ക്കൽ, വൈദിക സംഘം സെക്രട്ടറി ഫാ. ജേക്കബ് ചെറിയാൻ, ഫാ. സുനിൽ ജോസഫ്, ഫാ. ജാൾസൺ പി. ജോർജ്ജ് എന്നിവർ നേതൃത്വം നൽകി.**



**ക്രിസ്ത്യൻ ന്യുന പക്ഷങ്ങളുടെ പ്രശ്നങ്ങളെപ്പറ്റി പഠിച്ചു റിപ്പോർട്ട് സമർപ്പിക്കുവാൻ കേരള സർക്കാർ നിയോഗിച്ച ജസ്റ്റീസ് ബെഞ്ചമിൻ കോശി കമ്മീഷൻ മുൻപാകെ മലങ്കര ഓർത്തഡോക്ൾസ് സഭയുടെ നിവേദനം സമർപ്പിച്ചപ്പോൾ. ഫാ. പി. എ. ഫിലിപ്പ് ( ഡയറക്ടർ, മിനിസ്ട്രി ഓഫ് ഹ്യുമൻ എംപവർമെൻറ്) ഡോ. സിബി തരകൻ (ഡയറക്ടർ, നവജ്യോതി മോംസ്), അഡ്വ. അലക്സ് തോമസ് എന്നിവർ പ്രതിനിധി സംഘത്തിൽ ഉണ്ടായിരുന്നു. കമ്മീഷൻ സെക്രട്ടറി സി. വി. ഫ്രാൻസിസ്(മുൻ ജില്ലാ & സെഷൻസ് ജഡ്ജ്) സമീപം.**




**2018-2022 Batch Deacons with Holy Episcopal Synod.**







## വൊക്കേഷണൽ എക്സലൻസ് അവാർഡ് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് സമ്മാനിച്ചു

കുന്നംകുളം: ലോകമെമ്പാടും മലയാളികൾ വ്യാപിച്ച് കിടക്കുന്നതിനാൽ ലോകത്ത് സംഭവിക്കുന്ന ഏതൊരു ചെറിയ പ്രശ്നങ്ങളും മലയാളിയുടേത് കൂടിയുമാണെന്ന് നിയമസഭാ സ്പീക്കർ എം. ബി. രാജേഷ് അഭിപ്രായപ്പെട്ടു. തങ്ങളെ നേരിട്ട് ബാധിക്കുന്ന കാര്യങ്ങളിൽ മാത്രമാണ് മലയാളികൾക്ക് ഉൽക്കണ്ഠയുള്ളത്. എന്നാൽ അങ്ങനെയല്ല. ലോകത്തെ ബാധിക്കുന്ന സമകാലിക വിഷയങ്ങളെ കുറിച്ച് പഠിക്കുകയും എന്തു കാര്യങ്ങളിലും വ്യക്തമായ നിലപാട് സ്വീകരിക്കുകയും ചെയ്യുന്ന വ്യക്തിത്വമാണ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. 2022 ഫെബ്രുവരി 27-ന് കുന്നംകുളത്ത് റോട്ടറി ക്ലബ് സംഘടിപ്പിച്ച വൊക്കേഷണൽ എക്സലൻസ് അവാർഡ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് സമ്മാനിക്കുന്ന ചടങ്ങ് ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം. വടക്കേ ഇന്ത്യയിൽ ‘ജ്യോതിസ്സ് ആശ്രമം‘ നടത്തിവരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ ഉൾപ്പെടെയുള്ളവ പരിഗണിച്ചാണ് മെത്രാപ്പോലീത്തായ്ക്ക് അവാർഡ് നൽകാൻ കുന്നംകുളം റോട്ടറി ക്ലബ് തീരുമാനിച്ചത്.

2022 ഫെബ്രുവരി 27-ന് കുന്നംകുളം ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് മീഡിയം സ്കൂളിൽ വച്ച് നടന്ന ചടങ്ങിൽ വെച്ച് കേരള നിയമസഭാ സ്പീക്കർ എം. ബി. രാജേഷ് സമ്മാനിച്ചത്. തനിക്ക് നൽകിയ അവാർഡിന് മെത്രാപ്പോലീത്താ നന്ദി അറിയിച്ചു.

റോട്ടറി ക്ലബ്ബ് പ്രസിഡണ്ടും നഗരസസഭ കൗൺസിലറുമായ ലെബീബ് ഹസ്സൻ അധ്യക്ഷത വഹിച്ച ചടങ്ങിൽ എ. സി. മൊയ്തീൻ എം.എൽ.എ, നഗരസഭ ചെയർപേഴ്സൺ സീത രവീന്ദ്രൻ, റോട്ടറി അസ്സി. ഗവർണ്ണർ ഡോ. കെ. പി. മണികണ്ഠൻ, വാർഡ് കൗൺസിലർ ബിജു സി. ബേബി, സക്കറിയ ചീരൻ, ഡോ: ഹരികൃഷ്ണൻ എന്നിവർ സംസാരിച്ചു ഡോ. ബി. സുശാന്ത് സ്വാഗതവും വി. കെ. ഡെന്നി നന്ദിയും പറഞ്ഞു.

### അവാർഡ് സ്വീകരിച്ചു കൊണ്ട് മാർ യൂലിയോസ് ചെയ്ത പ്രസംഗം

കുപ്പായം എന്തുമാകാം അത് ചുവപ്പാക്കാം കറുപ്പാകാം തത്ത്വസംഹിതകൾ എന്തുമാകട്ടെ... പക്ഷെ നമ്മുടെ ലക്യം പ്രകൃതിയുടെ സംരക്ഷണമായിരിക്കണം. സഹജീവികളുടെ കണ്ണുനീർ കാണുവാനുള്ള മനോഭാവമായിരിക്കണം. എന്തിനാണ് തിരുമേനി ജ്യോതിസ്സ് രാജസ്ഥാനിൽ പോയി ചെയ്തത് ... ഇവിടെ വല്ലതും ചെയ്യാമായിരുന്നില്ലേ? എന്നെ സഭ വിട്ടത് ഗുജറാത്തും രാജസ്ഥാനും മധ്യപ്രദേശും ഉൾപ്പെട്ട സ്ഥലത്തേക്കാണ്. അഭിമാനത്തോടെ പറയട്ടെ.... മൂന്ന് സംസ്ഥാനങ്ങളിലായി 22 സ്കൂളുകളിലായി 52500-ലധികം കുട്ടികൾ പഠിക്കുന്ന വിദ്യാഭ്യാസ സംവിധാനം അവിടെയുണ്ട്. ആയിരത്തിലധികം അധ്യാപികാ - അധ്യാപകർ, സഹജീവനക്കാർ അങ്ങനെ ഉള്ള ഒരു വലിയ ധർമ്മ കുടുബം, അതിന്റെ അധ്യക്ഷം വഹിക്കുവാൻ എനിക്ക് സാധിക്കുന്നുണ്ട്. പൂർവ്വികർ ചെയ്തു വെച്ചതാണ് ..അത് നഷ്ടപ്പെടാതെ കൊണ്ടുപോകുക എന്നുള്ളതാണ്. അതിനോട് ചേർന്നാണ് ഈ ആശ്രമം ഉണ്ടായത്. ... അത് ക്രിസ്ത്യാനിക്കുള്ള ആശ്രമമെന്നോ അല്ലെങ്കിൽ ഇന്ന മതക്കാർക്കുള്ളതെന്നോ അല്ല... ആർക്കും അവിടെ കടന്നുവരാം.

## ലോകമാതൃഭാഷാ ദിനം ആചരിച്ചു

മൗണ്ട് അബു: ലോക മാതൃഭാഷാ ദിനമായ ഇന്ന് ഫെബ്രുവരി 21 - ന് രാജസ്ഥാനിലെ ‘ജ്യോതിസ്സ്‘ ആശ്രമത്തിന്റെ നേതൃത്വത്തിൽ ആശ്രമത്തിലെത്തിയ ഗോത്ര വർഗ്ഗ കോളനിയിലെ കുഞ്ഞുങ്ങൾക്ക് മാതൃഭാഷ, സ്കൂളിൽ പോകേണ്ടതിന്റെ ആവശ്യകത, തുടങ്ങിയവയെ സംബന്ധിച്ച് ബോധവൽക്കരണ ക്ലാസ്സ് എടുക്കുകയും അവർക്ക് കളർ പുസ്തകങ്ങളും മറ്റും സമ്മാനമായി നൽകുകയും ചെയ്തു.

വടക്കേ ഇന്ത്യയിൽ നിരവധി ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുന്ന ഓർത്തഡോക്സ് സഭയുടെ സ്ഥാപനമായ ജ്യോതിസ് ആശ്രമം കൂദാശ ചെയ്തത് ഭാഗ്യസ്മരണാർഹനായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ്.

കുഞ്ഞുങ്ങളോടും നിരാലംബരോടും സമൂഹത്തിന്റെ താഴെക്കിടയിലുള്ളവരോടും പരി. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ കാണിച്ചിരുന്ന സ്നേഹ വാൽസല്യങ്ങളും കരുതലും മാതൃകയാക്കിക്കൊണ്ടാണ് ആശ്രമത്തിന്റെ പ്രവർത്തനങ്ങൾ ആശ്രമാധിപൻ കൂടിയായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മുന്നോട്ട് കൊണ്ടുപോകുന്നത്.

അവിടെ ഒരു ‘ചോട്ടു ‘ ഉണ്ട് ചോട്ടു എന്ന് പറഞ്ഞാൽ ചോട്ടാ മോട്ടാ... കൊച്ചു പയ്യൻ അവന് അവന്റെ പേര് അറിയില്ല. പേര് അവന് ഇല്ല . അതുകൊണ്ടാണ് അവനെ ചോട്ടൂ ... എന്ന് വിളിക്കുന്നത്. വയസ്സ് അവനറിയില്ല.. അമ്മ ആരാണെന്നറിയില്ല..അവനെ സംരക്ഷിക്കുന്ന ഒരാളുണ്ട്.. ആശ്രമത്തിന്റെ തൊട്ടു മുന്നിലുള്ള ഗ്രാമത്തിലെ ഒരു ആദിവാസിപ്പയ്യനാണ്. അവൻ മണ്ണിലാണ് ഉറങ്ങിക്കൊണ്ടിരുന്നത്. അവൻ ആശ്രമത്തിലോട്ട് വരാൻ തുടങ്ങി. പല്ല് തേക്കാൻ പഠിപ്പിച്ചു. അവനെ അക്ഷരം പഠിപ്പിക്കാൻ തുടങ്ങി. കൂട്ടുകാർ വരാൻ തുടങ്ങി. ഇത്തവണത്തെ ലോക മാതൃഭാഷാ ദിനത്തിൽ ഏതാണ്ട് പതിനഞ്ചോളം ആദിവാസിക്കുഞ്ഞുങ്ങളെ.... ഇതൊന്നും സത്യത്തിൽ ഞാനല്ല ചെയ്യുന്നത്... ഞാൻ അതിന് നേതൃത്വം നൽകുന്ന ഒരു വ്യക്തി എന്നുള്ളതേ ഉള്ളൂ. അവിടെ ഒരു ഫീലിപ്പോസ് റമ്പാച്ചനുണ്ട്. മിഷ്യൻ ജീവതത്തിന്റെ ചര്യയായെടുത്തിരിക്കുന്ന ഒരു വ്യക്തിയാണ്. അങ്ങനെ ഒരു പാട് പേരുണ്ട്. ഒരു പക്ഷേ അവാർഡ് മുഖത്ത് ഞങ്ങളായിരിക്കാം. പക്ഷേ അതിന് വേണ്ടി പ്രവർത്തിക്കുന്ന ഒരുപാട് ആളുകളുണ്ട്. അവർക്ക് ഊർജ്ജം കിട്ടുന്ന സ്ഥലങ്ങളാണ് ദേവാലയങ്ങൾ. അവിടെപ്പോയി ദണ്ഡനമസ്ക്കാരം ചെയ്യുകയാണ് അല്ലാതെ ഏതെങ്കിലും അവിടെ നിന്നും ഇവിടെ നിന്നും ഇറങ്ങി വന്ന് ഞങ്ങളെയെല്ലാം രക്ഷിച്ച് കൊണ്ടുപോകുമെന്നുള്ളതല്ല.. അത്തരത്തിലുള്ള രക്ഷയല്ല നമ്മുടെ രക്ഷാ പദ്ധതി. അങ്ങനെയുള്ള അന്ധവിശ്വാസമല്ല... ഏറ്റവും ചുരുക്കത്തിൽ ഞാൻ പ്രതിനിധാനം ചെയ്യുന്ന മലങ്കര സഭക്കുള്ളത്. അതിനൊരു ദേശീയ മുഖമുണ്ട്. അതിനൊരു സാംസ്കാരിക മുഖമുണ്ട്. അത് സഹജീവനം ഉള്ളതാണ് മറ്റുള്ളവരുടെ കണ്ണുനീർ കാണുവാനുള്ളതാണ്. ഇതൊക്കെത്തന്നെയാണ് ചിലപ്പോഴൊക്കെ ചില കാര്യങ്ങൾ കാണുമ്പോൾ നൊമ്പരവും പ്രയാസവുമൊക്കെ ഉണ്ടാകുന്നത്.

# ജ്യോതിസ്സ് ആശ്രമം: ലഘുവിവരണം

ഉത്തര ഭാരതത്തിൽ ഗുജറാത്ത് - രാജസ്ഥാൻ അതിർത്തിയിൽ ഡൽഹിയിൽ നിന്നും ആരംഭിക്കുന്ന ആരവല്ലി പർവത നിരകളുടെ താഴ്‌വാരത്തായി പ്രശാന്തസുന്ദരമായ അന്തരീക്ഷത്തിൽ രാജസ്ഥാൻ - കേരള ശൈലികളെ സമഞ്ജസമായി സമന്വയിപ്പിച്ചുകൊണ്ട് നിർമ്മിച്ചതാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അതിപുരാതനമായ പൈതൃകം പേറുന്ന പാരമ്പര്യങ്ങളും വിശ്വാസാചാരങ്ങളും കലർപ്പില്ലാതെ പിൻതുടർന്ന് ഇന്നത്തെ തലമുറക്ക് അതെല്ലാം അനുഭവിച്ച് അറിയുന്നതിന് ഒരു ആശ്രമം. 'ജ്യോതിസ്സ് ആശ്രമ'ത്തെ അങ്ങനെ വിശേഷിപ്പിക്കുന്നതാകും കൂടുതൽ ശരി.

ലോക പ്രശസ്തമായ രാജസ്ഥാൻ ശില്പകലയിൽ ആശ്രമത്തിന്റെ പുറം ഭാഗവും കേരളത്തിന്റെ തനതു ശൈലിയിലുള്ള നടുമുറ്റത്തോടു കൂടിയ നാല് കെട്ട് മാതൃകയിൽ ഉൾഭാഗവും രാജസ്ഥാനിലെ അബു റോഡിലെ റെയിൽവേ സ്റ്റേഷന് സമീപത്തുള്ള ഈ ആശ്രമത്തിൽ ക്രമീകരിച്ചിരിക്കുന്നു.

'സഭാ ജ്യോതിസ്സ്' പ. പുലിക്കോട്ടിൽ ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ നാമധേയത്തിൽ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഹമ്മദാബാദ് ഭദ്രാസനത്തിൻകീഴിലാണ് 'ജ്യോതിസ്സ് ആശ്രമം' സ്ഥാപിക്കപ്പെട്ടിട്ടുള്ളത്. കുന്നംകുളം പുലിക്കോട്ടിൽ കുടുംബാംഗവും അഹമ്മദാബാദ് ഭദ്രാസനത്തിന്റെ പ്രഥമ ചുമതലക്കാരനായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നിയോഗിച്ച ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ തൃക്കരങ്ങളിൽ തന്റെ പൂർവികൻ കൂടിയായ പ. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ പാവന സ്മരണകളിൽ ആശ്രമത്തിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ചു. 2019 സെപ്റ്റംബർ 10, 11 തീയതികളിലായി തിരുവോണ ദിവസം പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആശ്രമത്തിന്റെ കൂദാശാകർമ്മം നിർവ്വഹിക്കുകയും ചെയ്തു.

ഭാരതത്തിന്റെ അപ്പോസ്തോലനായ വി. തോമാശ്ലീഹായുടെ നാമധേയത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ആശ്രമത്തിനകത്തെ ചാപ്പൽ പല അപൂർവ്വതകളും ഉള്ളതാണ്. ഫോട്ടോ ഫ്രെയിം ഒന്നു പോലും ഇല്ലാതെ ഐക്കണുകൾ മാത്രം ക്രമീകരിച്ചു കൊണ്ടുള്ള ഒരു പക്ഷേ ആദ്യത്തെ ചാപ്പലായിരിക്കും ജ്യോതിസ്സ് ആശ്രമത്തിലേത് എന്ന് കരുതപ്പെടുന്നു. ഇനിയും ഐക്കണുകൾ ക്രമീകരിക്കുന്നതിനുള്ള ശ്രമങ്ങൾ നടന്നു വരുന്നു. ജറുസലേം ദേവാലയത്തിൽ കാണപ്പെടുന്ന തരത്തിലുള്ള തൂക്കുവിളക്കുകൾ ഇരുവശങ്ങളിലും ഭിത്തികളിലും സ്ഥാപിച്ചിട്ടുണ്ട്. രാത്രിസമയങ്ങളിൽ ചില ദിവസങ്ങളിൽ തൂക്കുവിളക്കുകൾ കത്തിച്ചാണ് നമസ്കാരം നടത്താറുള്ളത്. ചാപ്പലിലെത്തുന്ന ഓരോരുത്തർക്കും ഓരോ പ്രയർ സ്റ്റൂളും പ്രയർ സ്റ്റാൻഡും ക്രമീകരിച്ചിട്ടുണ്ട്. പ്രയാസങ്ങൾ ഇല്ലാതെ ഏറെ സമയം മുട്ടുകുത്തി നിന്ന് പ്രാർത്ഥിക്കുന്നതിന് ഈ ക്രമീകരണത്തിലൂടെ സാധിക്കുന്നു.ഭാരതത്തിൽ എവിടേയും പ്രത്യേകിച്ച് മലങ്കര സഭയിൽ ഒരിടത്തും ഇത്തരം ക്രമീകരണം ഉള്ളതായി രേഖപ്പെടുത്തിയിട്ടില്ല. മനസ്സും ശരീരവും ഒരു പോലെ ഏകാഗ്രമാക്കി ധ്യാനം നടത്തുന്നതിനും അതിലൂടെ ആത്മീയ നിറവ് കൈവരിക്കുന്നതിനും ഓരോ വ്യക്തിക്കും അവസരം ലഭിക്കുന്നു. തിരക്കേറിയ ഇന്നത്തെ ജീവിത സാഹചര്യങ്ങളിൽ നിന്നും മാറി കുറച്ച് സമയമോ ദിവസങ്ങളോ ദൈവവുമായുള്ള സംസർഗ്ഗത്തിൽ കഴിയുന്നതിനുള്ള സാഹചര്യം 'ജ്യോതിസ്സ് ആശ്രമം ' ഓരോ സന്ദർശകനും നൽകുന്നുണ്ട്.

കാനോനിക നമസ്ക്കാരങ്ങളും, മാറാനായ പെരുന്നാളുകളും, യാമപ്രാർത്ഥനകളും പൂർവ്വപിതാക്കൻമാർ ഉപവാസ - ധ്യാന - പ്രാർത്ഥനകളിലൂടെ അനുഷ്ഠിച്ചു വന്നിരുന്ന അതേ പാരമ്പര്യത്തിലൂന്നി അതേ തീഷ്ണതയോടെ ഈ ആശ്രമത്തിൽ നടത്തിവരുന്നു. നോമ്പ് സമയങ്ങളിൽ പ്രത്യേക ധ്യാനം ക്രമീകരിക്കാറുണ്ട്.

നിരവധി ജീവകാരുണ്യ പ്രവർത്തന പദ്ധതികൾ ഉൾപ്പെടെയുള്ള പ്രവർത്തനങ്ങളുടെ കേന്ദ്രമായി ഈ ആശ്രമം പ്രവർത്തിച്ചുവരുന്നു.

ജ്യോതിസ്സ് പബ്ലിക്കേഷൻസ്, വിധവകളായവർക്കുള്ള പെൻഷൻ പദ്ധതി, കോവിഡ് ബാധിത കുടുംബങ്ങളുടെ സംരക്ഷണം - പുനരധിവാസം, വിദ്യാഭ്യാസ സഹായങ്ങൾ, വിവിധ തരത്തിലുള്ള ബോധവൽക്കരണങ്ങൾ തുടങ്ങിയവ ആശ്രമത്തിന്റെ പ്രവർത്തനങ്ങളിലെ ചിലത് മാത്രമാണ്.

ജ്യോതിസ്സ് ആശ്രമത്തിന് സമീപത്തുള്ള 'കുയി' വില്ലേജിലുള്ള 'ഗ്രാസിയ ഗോത്രവർഗ്ഗ ഊരുകളിലാണ് ആശ്രമം കഴിഞ്ഞ കുറച്ചു വർഷങ്ങളായി പ്രവർത്തനം കേന്ദ്രീകരിച്ചിട്ടുള്ളത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭക്ക് കേരളത്തിന് പുറത്ത് പ്രത്യേകിച്ച് വടക്കേ ഇന്ത്യയിൽ പുതിയൊരു മേൽവിലാസം ഉണ്ടാക്കി കൊടുക്കുന്നതിന് ആശ്രമത്തിന്റെ പ്രവർത്തനങ്ങൾ കാരണമായിട്ടുണ്ട് എന്നത് അവിതർക്കിതമായ ഒരു യാഥാർത്ഥ്യമാണ്.

പുകവലിയുടേയും മദ്യപാനത്തിന്റെയും മറ്റും ദോഷവശങ്ങളെക്കുറിച്ച് ബോധവൽക്കരണം നടത്തുകയും മാസ്കുകൾ ബിസ്കറ്റുകൾ ,വസ്ത്രം തുടങ്ങിയ സാധനങ്ങൾ വിതരണം ചെയ്യുകയും ഒരുപാട് സമയം ഗോത്ര വാസികൾക്കൊപ്പം ആശ്രമാംഗങ്ങൾ ചിലവിടാറുണ്ട്.

നിരവധി പ്രതിസന്ധികളെ അതിജീവിച്ച് കേരളത്തിന് പുറത്ത് പ്രത്യേകിച്ച് വടക്കേ ഇൻഡ്യയിലെ ആദിവാസി മേഖലകളിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭക്കു വേണ്ടി ജീവകാരുണ്യ പ്രവർത്തനങ്ങളും മറ്റും നടത്തുന്ന 'ജ്യോതിസ്സ് ആശ്രമം' പോലെയുള്ള പ്രസ്ഥാനങ്ങൾ ക്രൈസ്തവ സമൂഹത്തിന് മാത്രമല്ല പൊതു സമൂഹത്തിന് തന്നെ ഉദാത്ത മാതൃകകളാണ്.

'ഗ്രാസിയ' ഗോത്രവർഗ്ഗക്കാർ ഭാരതത്തിന്റെ സാംസ്ക്കാരിക ചരിത്രത്തിൽ തങ്ങളുടേതായ വ്യക്തിമുദ്ര പതിപ്പിച്ച ഒരു സമൂഹമാണ്. ഉയർന്ന ജീവിത നിലവാരം കൊണ്ട് ശ്രദ്ധ നേടിയ ഇവർ 'രജപുത്' സമൂഹത്തിൽ ഉൾപ്പെടുന്നവരും ജനസംഖ്യാ തലത്തിൽ രാജസ്ഥാനിലെ ഗോത്രവാസികളിൽ മൂന്നാം സ്ഥാനത്തുള്ളവരുമാണ്. പൊതുവേ ശാന്ത സ്വഭാവക്കാരായ ഇവർ സ്നേഹ സമ്പന്നരും സമൂഹത്തിൽ നന്മ ആഗ്രഹിക്കുന്നവരുമാണ്. മലഞ്ചരി മുകളിലുള്ള ചെറിയ കുടിലുകളിലാണ് ഇവർ താമസിച്ചു വരുന്നത്. മണ്ണും മുളയും ഉപയോഗിച്ചാണ് കുടിലുകൾ നിർമ്മിക്കുന്നത്. മൃഗവളർത്തലും കൃഷിയുമാണ് പ്രധാന ഉപജീവന മാർഗ്ഗങ്ങൾ, പാരമ്പര്യമായി പുരുഷാധിപത്യ സമൂഹമാണ്. പുരുഷൻമാർ വീടിന് പുറത്തുള്ള ജോലികളിൽ ഏർപ്പെടുമ്പോൾ സ്ത്രീകൾ ഗൃഹഭരണം നടത്തുന്നു. അന്തർജാതി വിവാഹം അനുവദനീയമായ ഈ സമൂഹത്തിന് സവിശേഷമായ വിവാഹ ആചാരങ്ങൾ ഉണ്ട്. തങ്ങൾക്കിഷ്ടപ്പെട്ട വധുവുമായി വരൻ ഒളിച്ചോട്ടം നടത്തിയാൽ പോലും അവരുടെ വിവാഹം നടത്തിക്കൊടുക്കുന്നതിനുള്ള പ്രതിബദ്ധത ഈ സമൂഹം കാണിച്ചുവരുന്നു. ഈ ഗോത്രവാസി സമൂഹത്തിൽ എല്ലാ മാസവും ഭക്ഷ്യ വസ്തുക്കളുടെ വിതരണം നടന്നു വരുന്നു. സമയം കിട്ടുമ്പോഴെല്ലാം ആശ്രമം മാനേജർ ഫിലിപ്പോസ് റമ്പാന്റെ നേതൃത്വത്തിൽ സന്ദർശനവും നടത്തിവരാറുണ്ട്.

കഴിഞ്ഞ കൊറോണക്കാലത്ത് രാജസ്ഥാനിലെ സിറോഹി ജില്ലയിലെ പോലീസ് സേനക്കാവശ്യമായ മാസ്കുകൾ ജ്യോതിസ്സ് ആശ്രമം നിർമ്മിച്ച് നൽകുകയുണ്ടായി. ജില്ലാ പോലീസ് സേനക്കുവേണ്ടി പ്രവീൺ കുമാർ കജട, ആശ്രമാധിപൻ കൂടിയായ വന്ദ്യ റമ്പാച്ചനിൽ നിന്നും മാസ്കുകൾ ഏറ്റുവാങ്ങി. കൊറോണക്കാലത്തെ എങ്ങിനെ ഏറ്റവും ഫലപ്രദമായി എങ്ങനെ പ്രയോജനപെടുത്താം എന്ന ചിന്തയാണ് മാതൃകാപരമായ പ്രവർത്തനം നടത്തുന്ന പോലീസ് സേനക്ക് മാസ്ക് വിതരണം എന്ന ആശയത്തിന് കാരണമായത്.

ആശ്രമാധിപൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ അനുഗ്രഹാശിസ്സുകളോടെയും നേതൃത്വത്തിലും പ്രവർത്തിക്കുന്ന ജ്യോതിസ്സ് ആശ്രമത്തിന്റെ ഓരോ പ്രവർത്തനങ്ങളിലും ആശ്രമം മാനേജരായ റമ്പാന്റെ പങ്ക് സമാനതകൾ ഇല്ലാത്തതാണ്.

മലകളാൽ ചുററപ്പെട്ട് കിടക്കുന്ന ജ്യോതിസ്സ് ആശ്രമം ആരാധനയിൽ അധിഷ്ഠിതമായതും പ്രകൃതിയുമായി ഇഴുകിച്ചേർന്നുള്ള, ധ്യാനം, ആരാധന, കൃഷി, തുടങ്ങിയവയിലാണ് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത്. ആരാധനാ സംബന്ധിയായ പ്രവർത്തനങ്ങളും പ്രസിദ്ധീകരണങ്ങളും മുഖ്യ ലക്ഷ്യമായി ആശ്രമതിന്റെ പ്രവർത്തന പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്നു. ആശ്രമത്തിലെ ചാപ്പലിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ മുഴുവൻ വിശുദ്ധൻമാരുടേയും പൂർവ്വപിതാക്കൻമാരുടേയും ഓർമ്മപ്പെരുന്നാളുകൾ നടത്തി വരുന്നു.ഒരു റിട്രീറ്റ് സെന്ററായും ആശ്രമം പ്രവർത്തിച്ചുവരുന്നു.

പ. പുലിക്കോട്ടിൽ ഒന്നാമൻ പഠന ഗവേഷണ കേന്ദ്രം, മീഡിയ സെൻറർ, കരിയർ ഗൈഡൻസ് സെന്റർ, തുടങ്ങി നിരവധി പദ്ധതികൾ ആശ്രമത്തിന്റെ സജീവ പരിഗണനയിലുള്ള വിഷയങ്ങളാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിശ്വാസപാരമ്പര്യങ്ങളിൽ നിന്നും അണുവിട വ്യതിചലിക്കാതെ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ നേതൃത്വത്തിൽ നിരവധി സുമനസ്സുകളുടെ സഹായത്താൽ മലയടിവാരത്തെ നന്മയുടെപരിമളം പരത്തുന്ന പ്രകാശഗോപുരമായി സമൂഹത്തിന് മുഴുവൻ പ്രകാശം നൽകുന്ന ജ്യോതിസ്സ് ആശ്രമം പരിലസിച്ചു വരുന്നു.



മാവേലിക്കര ഭദ്രാസനത്തിന്റെ കാതോലിക്കാ ദിന കവർ വിതരണം ഭദ്രാസന സഹായ മെത്രാപ്പോലീത്ത അലക്സിയോസ് മാർ യൗസേബി യോസിന്റെ അധ്യക്ഷതയിൽ മാവേലിക്കര തെയോഭവൻ അരമനയിൽ നടന്നു. നിലയ്ക്കൽ ഭദ്രാസന മെത്രാപ്പൊലീത്തയും, സഭയുടെ ചർച്ച് അക്കൗണ്ട്സ് കമ്മറ്റി പ്രസിഡന്റുമായ അഭിവന്ദ്യ ഡോ. ജോഷ്വ മാർ നിക്കോദിമോസ്, സഭ വൈദീക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, സഭ അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ എന്നിവർ യോഗത്തിൽ സന്നിഹിതരായിരുന്നു. ഭദ്രാസനത്തിലെ എല്ലാ ദേവാലയത്തിലെ വികാരിമാരും കൈസ്ഥാനികളും ആത്മീയ സംഘടന പ്രതിനിധികളും യോഗത്തിൽ പങ്കെടുത്തു.



തിരുവനന്തപുരം ഭദ്രാസനത്തിന്റെ കുളത്തുപ്പുഴ, അഞ്ചൽ, ആയൂർ, ചാത്തന്നൂർ, മണ്ഡലങ്ങളുടെ ഭദ്രാസന നിധി ശേഖരണവും, കാതോലിക്കാ ദിന കവർ കളക്ഷനും ആയൂർ ഇടമുളയ്ക്കൽ വി.എം.ഡി.എം. സെന്ററിൽ ഭദ്രസന മെത്രാപ്പോലീത്ത ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ അധ്യക്ഷതയിൽ നടന്നു. നിലയ്ക്കൽ ഭദ്രാസന മെത്രാപ്പൊലീത്തയും, സഭയുടെ ചർച്ച് അക്കൗണ്ട്സ് കമ്മറ്റി പ്രസിഡന്റുമായ ഡോ. ജോഷ്വ മാർ നിക്കോദിമോസ്, സഭ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, ഭദ്രാസന സെക്രട്ടറി ഫാ. പി. ജി. ജോസ് എന്നിവർ യോഗത്തിൽ സന്നിഹിതരായിരുന്നു.




## യുദ്ധവിരുദ്ധ പ്രതിജ്ഞയെടുത്ത് പഴഞ്ഞി മാർ ബസേലിയോസ് സ്കൂളിലെ വിദ്യാർത്ഥികൾ

പഴഞ്ഞി: മാനവരാശിയുടെ സമാധാനത്തിന് യുദ്ധം വേണ്ടേ, വേണ്ട എന്ന സന്ദേശം ഉയർത്തികൊണ്ട് പഴഞ്ഞി മാർ ബസ്സേലിയോസ് സ്ക്കൂളിലെ കുരുന്നുകൾ യുദ്ധം മൂലം കഷ്ടപ്പെടുന്ന ജനതയ്ക്ക് വേണ്ടി പ്രാർത്ഥിക്കുകയും ഐക്യദാർഢ്യം പ്രഖ്യാപിച്ച് കൊണ്ട് യുദ്ധവിരുദ്ധ പ്രതിജ്ഞ എടുക്കുകയും ചെയ്തു. യുദ്ധം മൂലം അവിടെ ബുദ്ധിമുട്ടുന്ന മുഴുവൻ ജനതയ്ക്കും പ്രത്യേകിച്ച് അവിടെ കുടുങ്ങി കഴിയുന്ന ഇന്ത്യൻ പൗരൻമാരുടെയും സുരക്ഷയ്ക്കും സുരക്ഷിതമായ മടങ്ങിവരവിനായും പ്രാർത്ഥിക്കുവാനും സ്കൂൾ മാനേജർ ഫാദർ സക്കറിയ കൊള്ളന്നൂർ തന്റെ യുദ്ധവിരുദ്ധ സന്ദേശത്തിൽ അദ്ദേഹം കുട്ടികളോട് ആഹ്വാനം ചെയ്തു. ഹെഡ്മാസ്റ്റർ ജീബ്ലസ് ജോർജ്ജ് അധ്യാപകരായ ഫെമി വർഗ്ഗീസ്, സിസ്സി കെ. റ്റി., സിംന സണ്ണി വിദ്യാർത്ഥികളായ സായുജ് എസ് എസ്, അർജ്ജുൻ കെ ജയശങ്കർ, പ്രബിൻ ലാൽ എന്നിവർ നേതൃത്വം നൽകി.



കോട്ടയം മെത്രാസനത്തിൽ നിന്നും മെത്രാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ട 3 പട്ടക്കാർക്ക് ഇന്ന് കോട്ടയം അരമനയിൽ വച്ച് മെത്രാസന മെത്രാപ്പോലീത്ത കൂടിയായ പ. കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ ആദരവ് അർപ്പിച്ചപ്പോൾ.



മർത്തമറിയം സമാജം വൈസ് പ്രസിഡണ്ടായി നിയമിതനായ ഫാ. ഫിലിപ്പ് തരകൻ.



കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാ ഇടവക അംഗങ്ങളായ പരേതനായ സജിയുടെയും സാറാമ്മ സജിയുടെയും മകൻ ജിബിൻ സജി MA Economics പരീക്ഷയിൽ BDU യൂണിവേഴ്സിറ്റിയിൽ നിന്ന് ഒന്നാം റാങ്കോടെ പാസ്സായി ,